# വനിതാ ശാസ്ത്രസംഗമം

## കൈപുസ്തകം



കേരള ശാസ്ത്രസാഹിത്യപരിഷത്ത്

സുഹൃത്തേ,

ഹമാരാദേശ് പരിപാടിയുടെ ഭാഗമായി
പഞ്ചായത്ത് തലത്തിൽ
നടത്തുന്ന വനിതാ ശാസ്ത്ര സംഗമങ്ങളുടെ
വിശദവിവരങ്ങടം അടങ്ങുന്ന
കൈപുസ്തകമാണിത്.

കേരളത്തിലെ എല്ലാ
പഞ്ചായത്തുകളിലും
ഈ പരി പാടി നടത്താൻ
പ്രത്യേകം ശ്രദ്ധിക്കണം.

വനിതാ ശാസ്ത്ര സംഗമങ്ങളുടെ
തുടർച്ചയായി കുടുംബസദസ്സുകളും
ആസൂത്രണം ചെയ്യാം.
സ്ത്രീ പ്രശ്നം, ആരോഗ്യം
മുതലായവയെക്കുറിച്ച്
സംവാദരീതിയിൽ ചർച്ചയുമാകാം.

പഞ്ചായത്ത്തല
വനിതാ ശാസ്ത്ര സംഗമങ്ങളുടെ വിവരം
യഥാസമയം തന്നെ
റിപ്പോർട്ട് ചെയ്യാനും ശ്രദ്ധിക്കുക.

സ്നേഹാദരപൂർവം,

എ. പി. സരസ്വതി
(ചെയർ പെഴ്സൺ)
സുദർശനാഭായി
(കൺവീനർ)
വനിതാ സബ്കമ്മിററി

# ആമുഖം

സമൂഹത്തിൽ നിലനിൽക്കുന്ന അസമത്വങ്ങളെ ശാസ്ത്രീയമായി അപഗ്രഥിക്കുവാനും, പരിഹാരങ്ങൾ കാണാനുമായി, നിരന്തരമായി ശ്രമിച്ചുകൊണ്ടിരിക്കുന്ന ഒരു ശാസ്ത്ര സംഘടനയാണ് കേരള ശാസ്ത്രസാഹിത്യപരിഷത്ത്. ശാസ്ത്രം, പരിസരം, വിദ്യാഭ്യാസം, ആരോഗ്യം എന്നീ രംഗങ്ങളിൽ ഒതുങ്ങിനിൽക്കാതെ, സാമ്പത്തിക-സമൂഹ്യ പ്രശ്നങ്ങളിൽ ഇടപെടുമ്പോൾ അനിവാര്യ ഘടകമായ സ്ത്രീപ്രശ്നത്തിലും പരിഷത്ത് ഇടപെട്ടിട്ടുണ്ട്, ഇടപെടുന്നുമുണ്ട്. വനിതകളുടെ വിവിധ രംഗത്തെ പ്രശ്നങ്ങൾ പഠിക്കാനും, പരിഹാര നിർദ്ദേശങ്ങൾ മുന്നോട്ട് വെക്കാനും വിവിധ ശില്പശാലകളിലൂടെയും, കലാജാഥകളിലൂടെയും നാം ശ്രമിച്ചുകൊണ്ടിരിക്കുന്നു. മററു സംഘടനകളെ അപേക്ഷിച്ച് നമുക്ക് വളരെയധികം മുന്നോട്ട് പോകാൻ കഴിഞ്ഞിട്ടുണ്ട്. എങ്കിലും സമൂഹത്തിലെ എല്ലാ വിഭാഗത്തിലേക്കും നമുക്ക് എത്തിപ്പെടാൻ കഴിഞ്ഞിട്ടില്ല. സാക്ഷരതയിലൂടെ നമുക്ക് കിട്ടിയ ബഹുജനാടിത്തറ പൂർണമായും പ്രയോജനപ്പെടുത്താൻ പല കാരണങ്ങളാലും നമുക്ക് കഴിഞ്ഞില്ല. പ്രശ്നത്തിൻെറ കാരണങ്ങൾ മനസിലാക്കാനും പ്രതികരിക്കാനുമുള്ള പ്രവർത്തകരുടെ കുറവാണ് ഒരു കാരണം. കാരണമെന്തായാലും നൂററാണ്ടുകളായി ഉണ്ടായിവന്ന പ്രശ്നങ്ങൾ അതേപടി നിലനില്ക്കുന്നു. സമൂഹത്തിലെ കാലിക പ്രശ്നങ്ങളുടെ ഭാരം ചുമക്കേണ്ടിവരുന്നതും സ്ത്രീകളാണ്. അതുകൊണ്ടു തന്നെ സ്ത്രീകൾ രംഗത്തു വരുക എന്നത് അനിവാര്യമായിത്തീർന്നിരിക്കുകയാണ്.

മററു മറയ്ക്കൽ പ്രസ്ഥാനം തൊട്ടുള്ള സാമൂഹ്യ-രാഷ്ട്രീയ അവകാശസമരങ്ങളിൽ സ്ത്രീകൾ സജീവമായി പങ്കെടുത്ത ചരിത്രമാണ് കേരളത്തിനുള്ളത്. അതിൻെറ നേട്ടങ്ങൾ കേരളം കൈവരിച്ചിട്ടുമുണ്ട്. സ്ത്രീ സാക്ഷരത, കുറഞ്ഞ ജനനമരണ നിരക്കുകൾ, ആയുർദൈർഘ്യം, സ്ത്രീക്കനുകൂലമായ സ്ത്രീ-പുരുഷാനുപാതം എന്നിവ അവയിൽ ചിലതാണ്. എങ്കിലും ഇവയ്ക്കെല്ലാം അർത്ഥമില്ലാതാക്കുകയാണ്, ഇന്ന് വർധിച്ചു വരുന്ന ഉപഭോക്തൃ സംസ്കാരം, സ്ത്രീ പീഡനനിരക്ക്, സ്ത്രീധന മരണം, തൊഴിലില്ലായ്മ എന്നിവ. ഇത്തരം പ്രശ്നങ്ങൾ നിലനില്ക്കെത്തന്നെ സമൂഹത്തെ ആകമാനം

ആക്രമിക്കുന്ന വർഗീയതയും, അന്യമായിക്കൊണ്ടിരിക്കുന്ന നമ്മുടെ സ്വാശ്രയത്വവും സ്ത്രീയെ പ്രതികൂലമായി ബാധിച്ചു കൊണ്ടിരിക്കുന്നു. കേരളത്തിലെ ഭൂരിപക്ഷം ജനതയും പ്രതികരണശേഷി നശിച്ച് ഇവ ചർച്ച ചെയ്യാൻ പോലും താല്പര്യം കാണിക്കാത്ത പരിതഃസ്ഥിതിയാണിന്നുള്ളത്. എങ്കിലും, അവിടെയുമിവിടെയുമായി ചില സംഘടനകൾ ഇവ കാര്യഗൗരവത്തോടെ തന്നെ, ചെയ്തുവരുന്നത് ആശാവഹമാണ്. ആശയപരമായി യോജിക്കാവുന്ന മേഖലകളിൽ ഈ സംഘടനകളെയെല്ലാം ഏകോപിപ്പിച്ചുകൊണ്ട് ഒരു ശക്തമായ പ്രസ്ഥാനം വളർത്തിയെടുക്കുക എന്നത് സമകാലീന കേരളത്തിൻെറ ആവശ്യമായി മാറിയിരിക്കുകയാണ്.

ഈ പശ്ചാത്തലത്തിലാണ് കഴിഞ്ഞ ഏപ്രിൽ മാസത്തിൽ BGVS-ൻെറ നേതൃത്വത്തിൽ നാം 'സമത'ക്ക് രൂപം കൊടുത്തത്. ''സ്ത്രീ വിദ്യാഭ്യാസം, സ്ത്രീ സമത്വം, ലോക സമാധാനം'' എന്ന മുദ്രാവാക്യത്തിൻെറ കീഴിൽ അഖിലേന്ത്യാതലത്തിൽ വളർന്നുവരുന്ന സംഘടനകൾക്ക് ഒരു പൊതുവേദി എന്ന രീതിയിലാണ് സമത വിഭാവനം ചെയ്യപ്പെട്ടത്. സമ്പൂർണ സാക്ഷരത കൈവരിച്ചതാണ് കേരളം. ഈ പ്രവർത്തനത്തിൽ മുൻകൈയെടുത്തത് സ്ത്രീകളാണെന്നതിൽ സംശയമില്ല. ഇവരുടെ സർഗാത്മകതയെ വളർത്തിയെടുക്കാനും, അത് സാമൂഹ്യ മാററത്തിനുള്ള ക്രിയാത്മക പ്രവർത്തനമാക്കി മാററാനുമുള്ള ബോധപൂർവമായ ശ്രമം നടത്തേണ്ടിയിരിക്കുന്നു. സ്ത്രീകളിൽ ശാസ്ത്രബോധം വളർത്തുകയും, ഇന്ന് സമൂഹം നേരിടുന്ന പ്രശ്നങ്ങളോടും സ്ത്രീകളിൽ അത് അടിച്ചേല്പിക്കുന്ന തനത് പീഡനമുറകളോടും പ്രതികരിക്കാനുള്ള ശേഷി വളർത്തിക്കൊണ്ടും മാത്രമേ ഇത് സാധ്യമാകൂ. അതിനുള്ള ശ്രമങ്ങൾ വ്യാപകമായി, സാധാരണ സ്ത്രീകളുടെയിടയിൽ നടത്തേണ്ടിയിരിക്കുന്നു. ഇതിനുള്ള എളിയ തുടക്കമെന്ന നിലയിലാണ് AIPSN (അഖിലേന്ത്യാ ജനകീയ ശാസ്ത്ര ശൃംഖല) ആസൂത്രണം ചെയ്ത 'ഹമാരാദേശ്' പരിപാടിയുടെ ഭാഗമായി സ്ത്രീ ശാസ്ത്ര സംഗമങ്ങൾ പഞ്ചായത്ത് തലത്തിൽ നടത്താനുള്ള തീരുമാനങ്ങൾ കൈകൊണ്ടിരിക്കുന്നത്. ഇതിൻെറ പ്രാരംഭ നടപടി എന്ന നിലയിൽ സംസ്ഥാനതലത്ത് സെപ്തംബർ 4, 5 തീയതികളിൽ തെരഞ്ഞെടുക്കപ്പെട്ട സ്ത്രീ പ്രവർത്തകരുടെ ഒരു പരിശീലന ശിൽപശാല നടന്നു.

സ്ത്രീകളുടെയിടയിൽ ശാസ്ത്രബോധം വളർത്തുകയും വർഗീയത, സ്ത്രീകൾക്കെതിരായുള്ള അനാചാരങ്ങൾ, അന്ധവിശ്വാസങ്ങൾ എന്നിവക്കെതിരെ പ്രതികരിക്കാനും, ഇന്ത്യയുടെ സ്വാശ്രയത്വം നിലനിർത്താനുള്ള പോരാട്ടത്തിൽ മുൻകൈ എടുക്കുവാനും, സ്ത്രീകളെ

തയ്യാറാക്കുക എന്നതാണ് വനിതാ ശാസ്ത്ര സംഗമത്തിന്റെ ഉദ്ദേശ്യം. അതിനുള്ള പൊതു പരിപാടി താഴെ ചേർക്കുന്നു.

## നടത്തേണ്ട വിധം

പഞ്ചായത്തിലെ 100—150 പേരെ പങ്കെടുപ്പിച്ചുകൊണ്ടുവേണം സംഘടിപ്പിക്കാൻ. അയച്ചുതരുന്ന ചോദ്യാവലി മുൻകൂട്ടിത്തന്നെ (രജിസ്ട്രേഷനോടൊപ്പം) നൽകിയിരിക്കണം. ചോദ്യാവലിചർച്ചഗ്രൂപ്പ് തിരിഞ്ഞ് നടത്തണം. സമയലഭ്യതപോലെ ഉദ്ഘാടനം—ഉദ്ഘാടക സ്ഥലത്തെ പഞ്ചായത്ത് പ്രസിഡന്റ് വനിതയാണെങ്കിൽ അവർ, അല്ലെങ്കിൽ വനിതയായ ജില്ലാ കൗൺസിൽ മെമ്പർ എന്നിവരിൽ ഒരാളാകണം.

## ജില്ലാ—മേഖലാതല ആസൂത്രണം

സംഘാടകസമിതി ജില്ലാതലത്തിൽ ഉണ്ടാവണം. പരിഷത്ത് പ്രവർത്തകർ കൂടാതെ, ജില്ലയിലെ പ്രധാന വനിതാ സംഘടനകളുടെയും സർവീസ് സംഘടനകളുടെയും പ്രതിനിധികളെ ഈ സംഘാടക സമിതിയിൽ ഉൾപ്പെടുത്തണം. ഇവരുടെ കൂട്ടായുള്ള പ്രവർത്തനമായിരിക്കണം ശാസ്ത്ര സംഗമം.

## പരിശീലനം

രണ്ടു തരത്തിൽ ആവശ്യമാണ്:

(1) പഞ്ചായത്ത് തലത്തിൽ ക്ലാസെടുക്കേണ്ട R. P. യുടെ പരിശീലനം.

(2) ഉദ്ദേശ്യലക്ഷ്യത്തെക്കുറിച്ച് പ്രചരണം നടത്തി സ്ത്രീകളെ സംഘടിപ്പിക്കുന്നവരുടെ പരിശീലനം.

ഇവ രണ്ടുംകൂടി യോജിച്ചു നടത്തണം. പഞ്ചായത്തുതലത്തിൽ 5 പേരടങ്ങുന്ന ഒരു ടീം ഇതിനായി പരിശീലിപ്പിക്കപ്പെടണം 2 പരിഷത് പ്രവർത്തകർ, 2 സർവ്വീസ് സംഘടന/ അംഗനവാടി ടീച്ചർ/ മഹിളാസമാജം പ്രവർത്തകർ, 1 വനിതാ മെമ്പർ—എന്നിവരാണ്. ഓരോ പഞ്ചായത്തിലും 5 പേരെ കണ്ടെത്തി മേഖലാ തലത്തിലോ, രണ്ടു മേഖലകൾ ചേർത്തോ പരിശീലനം കൊടുക്കാം. പരിശീലനത്തിന് ജില്ലാതല വനിതാ പ്രവർത്തകരും, പരിഷത്തിന്റെ അനുഭാവികളായ മററു സംഘടനാ പ്രവർത്തകരും നേതൃത്വം നൽകണം. അതിനുള്ള ഏർപ്പാട് ചെയ്യേണ്ടതാണ്. ഒക്ടോബർ 2 നുളള സ്വാശ്രയ പദയാത്രക്കുമുമ്പ് പരിശീലനം പൂർത്തിയാവണം. സംഗമങ്ങൾ ഒക്ടോബർ മാസത്തിൽ നടന്നിരിക്കണം.

സ്ത്രീകൾ തന്നെ വേണം പരിപാടികൾ മുന്നോട്ടു കൊണ്ടുപോവാനും, ക്ലാസുകൾ കൈകാര്യം ചെയ്യുവാനും. പഞ്ചായത്തുതല സംഗമങ്ങളുടെ തുടർ പരിപാടിയായി കുടുംബസദസ്സുകൾ പ്ലാൻ ചെയ്യാവുന്നതാണ്. സ്ത്രീപ്രശ്നം, വർഗീയത, സ്വാശ്രയത്വം തുടങ്ങിയവയുടെ സംവാദം നടത്താവുന്നതാണ്.

## ചോദ്യാവലി (പഞ്ചായത്ത്തലം)

1 നിങ്ങൾ കേരള ശാസ്ത്ര സാഹിത്യ പരിഷത്തുമായി ബന്ധപ്പെട്ടിട്ടുണ്ടോ? ഏത് മേഖലയിൽ ? ഏത് പ്രവർത്തനത്തിൽ?

2 കേരള ശാസ്ത്ര സാഹിത്യ പരിഷത്തിന്റെ പ്രധാന പ്രവർത്തന മേഖലകളെന്തെല്ലാം? അതിലേതിനോടാണ് നിങ്ങൾക്ക് താല്പര്യം?

3 കേരളത്തിലെ സ്ത്രീ പ്രസ്ഥാനത്തിലേതിലെങ്കിലും നിങ്ങൾ അംഗമാണോ? നിങ്ങളംഗമായ ( പ്രസ്ഥാനത്തിന്റെ ഉദ്ദേശ ലക്ഷ്യങ്ങളെന്തെല്ലാം?

4 നിങ്ങളുടെ അഭിപ്രായത്തിൽ ഇന്ന് അത്യാവശ്യമായി പ്രതികരിക്കേണ്ട സ്ത്രീ പ്രശ്നങ്ങളെന്ത്? ഒന്നിൽ കൂടുതലെങ്കിൽ ലിസ്റ്റെഴുതുക.

5 ഇവയിലേതെങ്കിലും നിങ്ങളുമായി നേരിട്ട് ബന്ധമുള്ളതോ, സുഹൃത്ത്/ബന്ധുക്കളുമായിബന്ധപ്പെട്ടതോ, ആണോ? അനുഭവങ്ങൾ വിവരിക്കുക.

6 സ്ത്രീ പീഢനങ്ങൾ പെരുകി വരുന്നതായി തോന്നിയിട്ടുണ്ടോ? കാരണങ്ങളെന്ത്?

7 സ്ത്രീപീഢനങ്ങളെ തടയാനുള്ള നിയമങ്ങളെക്കുറിച്ചെന്തറിയാം? (സ്ത്രീധന നിരോധനം, അശ്ളീല സിനിമ, പോസ്റ്റർ, വിവാഹം, വിവാഹമോചനം എന്നിവ) ഈ നിയമങ്ങൾ നടപ്പിൽ വരുത്തുവാൻ നിങ്ങൾക്കുള്ള നിർദ്ദേശങ്ങളെന്ത്?

8 സ്ത്രീകളുടെയിടയിൽ ആചാരാനുഷ്ഠാനങ്ങളും അന്ധവിശ്വാസങ്ങളും വളർന്നുവരുന്നതായി തോന്നുന്നുണ്ടോ? കാരണമെന്ത്?

9 നിങ്ങളുടെ പഞ്ചായത്തിൽ ഒരു മരംവെട്ട് നടക്കുകയോ, ഒരു സ്ത്രീധന മരണം നടക്കുകയോ, പ്രൈമറി ഹെൽത്ത് സെന്ററുമായി ബന്ധപ്പെട്ട് എന്തെങ്കിലു പ്രശ്നങ്ങളുണ്ടാവുകയോ ചെയ്താൽ നിങ്ങൾ ഇടപെടാറുണ്ടോ? ഇല്ലെങ്കിൽ പരിമിതികളെന്തൊക്കെ? ഉണ്ടെങ്കിൽ ഏത് വിധത്തിൽ?

# പഞ്ചായത്ത്തല ക്ലാസിനുള്ള കുറിപ്പുകൾ

വിലക്കയററം—കാരണങ്ങൾ—വിലനിലവാരം കുറഞ്ഞു എന്ന മിഥ്യാധാരണ ഉണ്ടാക്കുന്നു—വിലക്കയററം കണക്കാക്കുന്നതെങ്ങനെ? ശാസ്ത്രീയമായ രീതിയല്ല ഇന്നുപയോഗിക്കുന്നത്. ഒരു വർഷത്തിലെ വിലക്കയററ നിരക്കുവെച്ചു മാത്രമേ ശാസ്ത്രീയമായി വിലക്കയററം തീരുമാനിക്കാനാവൂ! നാണയപ്പെരുപ്പം എന്ത്? വിനിമയത്തിന് കൂടുതൽ നാണയമുള്ളപ്പോൾ നാണയത്തിൻെറ വില കുറയുന്നു—ഈയിടെ ഉണ്ടായ പ്രതിസന്ധി—നാണയത്തിൻെറ മൂല്യം കുറഞ്ഞത്—എന്തുകൊണ്ട്? എങ്ങനെ? പ്രതിസന്ധി എവിടെയാണ്? ആന്തരികമല്ല, വിദേശനാണയശേഖരത്തിലെ കുഴപ്പമാണ്. ആരാണുത്തരവാദി? വിദേശനാണയം ചിലവാക്കുന്നത് മുതലാളിയോ, തൊഴിലാളിയോ? (സാധാരണക്കാരനോ?) ബഹുരാഷ്ട്രകുത്തക ഉൽപന്നം ഉപയോഗിക്കുന്നത് കൂടുതലായി മുതലാളി തന്നെയാണ്. രാവിലെ പല്ലുതേക്കുന്നതു മുതൽ രാത്രി ഗുഡ്നൈററ് വെച്ച് കൊതുകു ശല്യം തീർത്ത് ഡൺലപ്പ് കിടക്കയിൽ കിടന്നുറങ്ങുന്നതുവരെയുള്ള ജീവിതത്തിൽ—എന്താണ് ബഹുരാഷ്ട്ര കുത്തക? എന്തുകൊണ്ട് നാമതിനെ എതിർക്കുന്നു? അതെങ്ങനെ പ്രവർത്തിക്കുന്നു? ഉപയോഗിക്കുന്ന തന്ത്രങ്ങളെന്തൊക്കെയാണ്? ബഹുരാഷ്ട്രകത്തുക സാങ്കേതികവിദ്യഇറക്കുമതിചെയ്യുന്നു എന്നാണ് പറയുന്നത്. പക്ഷെ വികസിത രാജ്യങ്ങളിൽ കാലഹരണപ്പെട്ട സാങ്കേതികവിദ്യ ഇറക്കുമതി ചെയ്യുകയാണ്, മൂന്നാം ലോകരാജ്യങ്ങളിലേക്ക്—നാടിനു ചേരാത്ത സാങ്കേതികവിദ്യയാണിവിടെ ഉപയോഗിക്കുന്നത്. ഇവിടെയുള്ള പ്രാദേശിക അസംസ്കൃത സാധനങ്ങൾ ഉപയോഗിച്ചുള്ള വ്യവസായത്തിനു പകരം, ഇറക്കുമതി ചെയ്യുന്നവയെ ഉപയോഗിച്ചുള്ള വ്യവസായങ്ങൾ—സ്ക്രൂഡ്രൈവർ ടെക്നോളജി ഉപയോഗിക്കുന്നു—യന്ത്രങ്ങളുടെ സ്പെയർ പാർട്ടുകൾ അവിടെ ഉണ്ടാക്കി, ഇങ്ങോട്ടയച്ചശേഷം, അവയെല്ലാം കൂട്ടിച്ചേർത്ത് ഇവിടെ വില്പന നടത്തുന്നു. ഈ തൊഴിലിന് (സ്ക്രൂഡ്രൈവർ ഉപയോഗിച്ചുള്ള) മൂന്നാം ലോക രാജ്യത്തെ ഉപയോഗിക്കാനുള്ള കാരണം, ഇവിടെ കുറഞ്ഞ കൂലി കൊടുത്താൽ മതി എന്നതാണ്—യാതൊരുതരത്തിലുമുള്ള ആരോഗ്യപരമായ തൊഴിൽ സാഹചര്യവുമില്ലാതെ മൂന്നാം ലോക രാജ്യത്തെ സ്ത്രീകളെക്കൊണ്ട് ഇവർ പണിയെടുപ്പിക്കുന്നു. ഉല്പാദനം വർധിപ്പിക്കാനായി, 12 ഉം 16 ഉം മണിക്കൂറുകൾ സ്ത്രീകൾ വിശ്രമമില്ലാതെ പണിയെടുക്കുന്നു. ഇവരെ സ്ഥിരപ്പെടുത്തുന്നില്ല. അതുകാരണം യൂണിയനുണ്ടാക്കാനോ, അവകാശങ്ങൾ നേടാനോ കഴിയുന്നില്ല. ബഹുരാഷ്ട്ര കുത്തക വ്യാപിക്കാൻ ഉപയോഗിക്കുന്ന തന്ത്രങ്ങളിലൊന്ന് പരസ്യങ്ങളാണ്. 10ശതമാനത്തിൻെറ താലപ്

ര്യത്തെ 90 ശതമാനത്തിൽ അടിച്ചേൽപിക്കാനുള്ള ശ്രമംനടക്കുന്നു. പഴയ പഴഞ്ചൊല്ലുകൾക്കും കവിതകൾക്കുംപകരം പരസ്യ പാട്ടുകളാണ് കുട്ടികൾ വരെ ഹൃദിസ്ഥമാക്കിയിരിക്കുന്നത്. മാതൃസ്നേഹം, ഭാര്യാഭർതൃ സ്നേഹം/ബന്ധം, പ്രേമം, അധ്വാനം എന്നിവയെക്കുറിച്ചുള്ള പുതിയ നിർവചനങ്ങൾ സൃഷ്ടിക്കുന്നു. സ്ത്രീ എന്താണെന്നും, സ്ത്രീയുടെ സമൂഹത്തിലുള്ള സ്ഥാനമെന്താണെന്നും, ഇവർ തീരുമാനിക്കുന്നു, പ്രചരിപ്പിക്കുന്നു. പരസ്യത്തിന്റെ ചരിത്രം—രാജാവിന്റെ വരവിനെ സൂചിപ്പിച്ചുകൊണ്ടുള്ള പലകകളായിരുന്നു, ആദ്യകാല പരസ്യങ്ങൾ—അച്ചടി കണ്ടുപിടിച്ചതോടെ, ബൈബിൾ പ്രസിദ്ധീകരിച്ച് മതപ്രചരണത്തിനായുപയോഗിച്ചു. രണ്ടാം ലോകമഹായുദ്ധത്തിനുശേഷമുണ്ടായ തൊഴിലാളി—മുതലാളി സംഘട്ടനങ്ങളെ മനോരോഗമായി വിധിയെഴുതിയ ഫ്രഞ്ചുകാരനായ ലീപ്ലേ, സാമൂഹ്യ എഞ്ചിനീയറിംഗിലൂടെ വളർത്തിയെടുത്തത് പ്രേരകാ ഗവേഷണം (Motivational research) ആയിരുന്നു. ഇതിലൂടെ ഉപഭോക്താവിന്റെ ദൗർബ്ബല്യങ്ങളും താല്പര്യങ്ങളും മനസിലാക്കി കച്ചവടം വർധിപ്പിക്കാനും ലാഭം കൊയ്യാനുമുള്ള തന്ത്രങ്ങൾ കണ്ടുപിടിക്കയായിരുന്നു. പിന്നീടത് ഒരു പഠന വിഷയമായി മാറുകയും—പരസ്യ മോഡലിംഗ്, ടെക്നിക്, പ്രത്യയശാസ്ത്രം എന്നിങ്ങനെ വിവിധ ശാഖകളായി പഠനം നടത്താനുള്ള തന്ത്രങ്ങളുമാണ് നടന്നത്. ഇവയുടെ വളർച്ചയും സ്ത്രീക്ക് എതിരായിട്ടായിരുന്നു. എന്തും വിററ് എന്തിനെയും ചൂഷണം ചെയ്ത് ലാഭം വർധിപ്പിക്കുക എന്ന തന്ത്രം സ്ത്രീകളുടെ നഗ്നത ചൂഷണം ചെയ്തും, സ്ത്രീയെക്കുറിച്ചുള്ള പുതിയ മൂല്യങ്ങൾ സൃഷ്ടിച്ചുകൊണ്ടുമായിരുന്നു. പരോക്ഷമായി, സ്ത്രീകളെ സമൂഹോല്പാദനത്തിൽ പങ്കാളിത്തമില്ലാത്ത വെറും ഉപഭോക്താക്കളാക്കി മാററുമ്പോൾതന്നെ, പ്രത്യക്ഷമായി മേൽപറഞ്ഞ തരത്തിലുള്ള നഗ്നതാ ചൂഷണവും, അശ്ലീലത പരത്തുന്ന സന്ദേശങ്ങളും, പരസ്യവും സിനിമയും പ്രദർശിപ്പിക്കലുമാണ്. കൂടാതെ ബഹുരാഷ്ട്രകുത്തക ഉൽപന്നങ്ങൾ പരീക്ഷണാർഥമായിട്ടാണ് മൂന്നാം ലോകരാജ്യങ്ങളിൽ വ്യാപിപ്പിക്കുന്നത്. ഇവിടെയുള്ള ജനങ്ങളെ വെറും ഗിനിപ്പന്നികളാക്കിക്കൊണ്ടുള്ള പരിപാടികളാണ് ആസൂത്രണം ചെയ്യുന്നത്. കാലങ്ങൾക്കനുസൃതമായി മാററങ്ങൾ വരുത്തിക്കൊണ്ട്—പണ്ട്, നമ്മുടെ നാടൻ വിത്തുകൾ കൈയടക്കി ഐ. ആർ-8 പോലുള്ള പുതിയ തരം വിത്തുകളും, കീടനാശിനിയും, വളവും വിററഴിച്ചുവെങ്കിൽ ഇപ്പോൾ പോളിയെസ്ററർ തുണിയും, അലക്കുസോപ്പും, വാഷിങ്മെഷീനും എന്നിങ്ങനെ മാററുന്നു എങ്കിലും തന്ത്രം ഒന്നുതന്നെ. അവരുടെ ആവശ്യം 10 ശതമാനം വരുന്ന ജനവിഭാഗത്തെക്കൊണ്ട് വാങ്ങിപ്പിക്കുക, അവരുടെ മൂല്യങ്ങൾ

മാററുക—അതിലൂടെ സ്വന്തം കച്ചവടം, മൂലധനം, ലാഭം മൽസരം എന്നിവ വർധിപ്പിക്കുക—

ബഹുരാഷ്ട്രകുത്തകകളെ ക്ഷണിച്ചുകൊണ്ടുള്ള പുതിയ സാമ്പത്തിക നയം നമ്മുടെ ചെറുകിട വ്യവസായികളെ എങ്ങനെ ബാധിക്കുന്നു? വളരാൻ പററാത്ത അവസ്ഥ—മാർക്കററ് ഇല്ലാത്ത അവസ്ഥ—മാർക്കററ് മുഴുവൻ ബഹുരാഷ്ട്രകുത്തക ഉൽപന്നങ്ങളാൽ നിറഞ്ഞിരിക്കുമ്പോൾ നമ്മുടെ ചെറുകിടക്കാർക്ക് വളരാൻ പററാത്ത അവസ്ഥ. സ്ത്രീകൾ വിചാരിച്ചാൽ ബഹുരാഷ്ട്ര കുത്തക ഉൽപന്നങ്ങളെബഹിഷ്കരിക്കാൻ സാധിക്കും—പ്രാദേശിക-ചെറുകിട ഉൽപന്നങ്ങളേ ഉപയോഗിക്കൂ എന്നു തീരുമാനിക്കുക.

സാമ്പത്തിക പ്രതിസന്ധി തരണം ചെയ്യാൻ ഭരണകൂടം മുന്നോട്ട് വെക്കുന്ന രണ്ടു രീതികളാണ് വിദേശ മൂലധന നിക്ഷേപം വർധിപ്പിക്കാൻ ഇറക്കുമതി ഉദാരവൽകരണവും, ടൂറിസം വളർത്തലും— രണ്ടും പ്രശ്നങ്ങളാണ്— ആദ്യത്തേത് മേൽപറഞ്ഞവയുമായി ബന്ധപ്പെട്ടിരിക്കുന്നു— രണ്ടാമത്തേത് തായ്‌ലണ്ട് അനുഭവം പറയുന്നത് വേശ്യാവൃത്തിയും പാശ്ചാത്യ സംസ്കാരവും തീ പോലെ പടരുമെന്നതാണ്. 150 വർഷമായി സായ്പ് ചെയ്തുവെച്ച പ്രശ്നങ്ങൾ നാം മാററിക്കൊണ്ടുവരുന്നേയുള്ളു. മാനസികമായി നാമിപ്പോഴും സായ്പിന്റെ അടിമകളായിത്തന്നെ കഴിയാനിഷ്ടപ്പെടുന്നു. ആഹാരക്രമത്തിൽ, വസ്ത്രധാരണത്തിൽ, ഭാഷയിൽ, വിദ്യാഭ്യാസത്തിൽ— എന്തിനധികം— പാവകൾ പോലും. ഒരു ഇന്ത്യൻ പാവ ഉണ്ടാക്കുന്നതിലുപരി നാം ഇപ്പോൾ സ്വർണത്തലമുടിയും, സ്കർട്ടുമിട്ട, നീലക്കണ്ണുള്ള പാവകളെയല്ലേ ഇഷ്ടപ്പെടുന്നത്? ഇവയെല്ലാം പെട്ടെന്നംഗീകരിക്കാൻ കേരളത്തിലുണ്ടായ സാഹചര്യം— വളർന്നുവന്ന മധ്യവർഗം— കാർഷിക ബന്ധങ്ങളിൽ വന്ന മാററം—ഭൂപരിഷ്കരണം—കൂട്ടുകുടുംബത്തിന്റെ തകർച്ച— അണുകുടുംബങ്ങളുടെ വളർച്ച— കുത്തക കേരളത്തിൽ വളർന്നില്ല— MRF പോലുള്ള ഒററപ്പെട്ട കുത്തകകൾ— വ്യവസായവൽക്കരണത്തിന്റെ അഭാവം— പെട്ടിക്കട, കാൺട്രാക്ററ്, എൻ. ജി. ഒ. മാർ, മററുദ്യോഗസ്ഥർ, ഇടനിലകച്ചവടക്കാർ എന്നിങ്ങനെയുള്ള തൊഴിലിലേർപെട്ട ഒരു മധ്യവർഗമാണിന്നുള്ളത്. 30—40% കേരള ജനത ഇവരാണ്. ഈ മധ്യവർഗത്തിന്റെ പ്രത്യേകത (1) ഉപരിവർഗമാകാനുള്ള ശ്രമം— അനുകരണം എന്നിവ. (2) തൊഴിലാളിവർഗമായംഗീകരിക്കാൻ ഇവർ തയ്യാറല്ല. (3) വ്യക്ത്യാധിഷ്ഠിത താല്പര്യങ്ങൾ, സ്വാർഥതാൽപര്യങ്ങൾഎന്നിവ കാരണം സംഘടിത സമരങ്ങളിലുള്ളതാല്പര്യക്കുറവ്— ഇവിടെ വളർന്നത് മുതലാളിത്ത സമൂഹമല്ല, പകരം ഉപഭോക്തൃ സമൂഹമാണ്—സമരം ചെയ്തു നാം നേടിയവയൊക്കെ നാം തന്നെ കളഞ്ഞു

കുളിച്ചു. വാങ്ങൽ ശേഷി കൂടിയ ജീവിതത്തിന്റെ മൂല്യങ്ങൾ മാറി—സുഖിക്കുക, അനുഭവിക്കുക—എന്തും, ആരെയും ചൂഷണം ചെയ്ത്—ഉദാ: സ്ത്രീധനം—സ്ത്രീധനം വാങ്ങിച്ച് ബിസിനസ് തുടങ്ങുക—കൂടാതെ, ആഡംബരമായ വിവാഹം—വീഡിയോ സംസ്കാരം— പഴയ മിശ്രവിവാഹത്തിനും—ലളിത വിവാഹത്തിനുംപകരം—ജാതകം, ചൊവ്വാദോഷം എന്നിവ നിഷ്കർഷയോടെ നോക്കി സ്വജാതിയിൽ, സ്വന്തം വർഗത്തിൽ (Class) തന്നെ ഉള്ള വിവാഹം—വിവാഹ പരസ്യങ്ങൾ—വിവാഹരീതി— ഇതിന്റെയൊക്കെ അടിസ്ഥാനത്തിൽ ജാതി-മത-ശക്തികളുടെ വളർച്ച— ഇംഗ്ലീഷ് മീഡിയം സ്കൂളുകൾ—സാമുദായിക സംഘടനകളുടെ കീഴിൽ—ഫ്യൂഡൽ-കുടുംബബന്ധങ്ങളുട വളർച്ച—ഇവയിലൂടെ പ്രശ്നങ്ങൾ ബോധപൂർവം മറക്കാൻ ശ്രമിക്കുന്നു—മാററാനുള്ള ശ്രമമോ, ബോധമോ ഉണ്ടാവുന്നില്ല— ജനാധിപത്യം ദുർബലമാവുന്ന സ്ഥിതി— സാമ്പത്തികവും സാമൂഹ്യവും ജനാധിപത്യവും ദുർബലമാവുമ്പോൾ കൂടുതലായി വളരുന്ന മതമൗലികതാവാദം-ഹിന്ദു-മുസ്ലിം ലഹളക്കിടയിൽ വളരാൻ ശ്രമിക്കുന്ന കൃസ്ത്യൻ വർഗീയത—-പ്രാർത്ഥനകളും പ്രഘോഷണങ്ങളും— ഗോകുലാഷ്ടമി—നബിദിനാഘോഷം—മതങ്ങൾ തമ്മിലുള്ള അസഹിഷ്ണുത— (മലബാർ കലാപവുമായി താരതമ്യപ്പെടുത്താം—അന്നത്തെ മതസൗഹാർദ്ദവും ഇന്നത്തെ മാററവും) മററു സംസ്ഥാനങ്ങളും കേരളവും തമ്മിലുള്ള വ്യത്യാസം—ബോംബെ കലാപം ഉദാഹരണങ്ങൾ— ഉയർന്ന സ്ത്രീ വിദ്യാഭ്യാസം— എന്തിനാണീ വിദ്യാഭ്യാസം? നാമത് പ്രയോജനപ്പെടുത്തുന്നുണ്ടോ? നമ്മുടെ ചുററുപാടും നടക്കുന്നതിനെക്കുറിച്ച് ബോധവതികളാണോ? പ്രതികരിക്കാൻ കഴിയുന്നുണ്ടോ? യഥാർത്ഥ വിദ്യാഭ്യാസം കിട്ടിയില്ലെന്നത് ഇതുമൂലം മനസിലാകുന്നു— നമ്മൾ നേടിയെടുത്ത തൊഴിൽ, അർഥപൂർണമാക്കാൻ സാധിക്കുന്നുണ്ടോ?

ഇവയ്ക്കാവശ്യമായി വേണ്ടത് ശാസ്ത്രബോധം—അതിന് കാര്യങ്ങൾ വിശകലനം ചെയ്യുന്നതുകൂടാതെ, നേടിയ അറിവ് ഉപയോഗിക്കുകയും ഒരു തീരുമാനത്തിലെത്തുകയും വേണം. പഞ്ചായത്തുതലത്തിൽ നടക്കുന്ന ഏതൊരു വികസന പ്രവർത്തനവും, വിഘടന പ്രവർത്തനവും നമ്മെ ഓരോരുത്തരെയും ബാധിക്കുന്നതാണ്. ഉദാ: സാമൂഹ്യവനവൽക്കരണം നടത്തിയാലും, മരങ്ങൾ വെട്ടിക്കളഞ്ഞാലും നമ്മെ ബാധിക്കുന്നതാണ്—വായനശാല തുറന്നാലും, ഇംഗ്ലീഷ്മീഡിയം സ്കൂൾ തുറന്നാലും—സ്ത്രീധനമില്ലാത്ത ആദർശവിവാഹം നടന്നാലും, സ്ത്രീധനമരണം നടന്നാലും—പ്രൈമറി ഹെൽത്ത് സെൻറർ പ്രവർത്തിച്ചാലും, അടച്ചിട്ടാലും—നമ്മെ ബാധിക്കുന്നവയാണെന്ന ധാരണ ഉണ്ടാവണം. ഇതിനെതിരെ പ്രതികരിക്കാൻ നാം ഓരോരുത്തരും തയാറാവണം. കൂട്ടായ പ്രവർത്തനം തീർച്ചയായും ആത്മവിശ്വാസം വളർ

ത്തും. ആത്മവിശ്വാസം നേടി, സ്വാശ്രയശീലം വളർത്തുക, ബഹുരാഷ്ട്ര ഉൽപന്നങ്ങളെ നാടുകടത്താൻ ശാസ്ത്ര സംഘടനകളെ സഹായിക്കുക—പ്രശ്നങ്ങളെ കൂട്ടായി ചർച്ച ചെയ്ത് പരിഹാരം കാണുക—അന്ധവിശ്വാസങ്ങൾ, അനാചാരങ്ങൾ, ജാതി-മത-വിഭാഗീയ ചിന്തകൾക്കെതിരെ ജനാധിപത്യം—ശാസ്ത്രം എന്നീ മുദ്രാവാക്യങ്ങളടങ്ങിയ ആദർശങ്ങളുയർത്തിപ്പിടിച്ചുകൊണ്ടുള്ള ഒരു സമൂഹത്തിനുവേണ്ടി കൂട്ടായി പ്രവർത്തിക്കുക.

## അധിക വായനയ്ക്ക്

1 സ്വാശ്രയസമിതിയുടെ ലഘുലേഖകൾ

2 1993 ജൂൺ ശാസ്ത്രഗതി—ഡോ. മൈക്കിൾ തരകന്റെ ലീമന്മാരുടെ കൂടിച്ചേരൽ.

3 ഐ. എം. എഫ്. വായ്പയും ഇന്ത്യൻ സമ്പദ്ഘടനയും—കേ. ശാ. സ. പ. പ്രസിദ്ധീകരണം— അമിയകുമാർ ബാഗ്ചിയുടെ ലേഖനം "സ്വാശ്രയത്വവും I M F വായ്പയും."

4 ബഹുരാഷ്ട്ര കുത്തകയും ഇന്ത്യൻ സമ്പദ്ഘടനയും ലഘുലേഖ (മെയ്‌വേലി ക്യാമ്പിന് ചർച്ച ചെയ്തത്—1985)

5 വർഗീയത ഉയർത്തുന്ന വെല്ലുവിളികൾ—കോഴിക്കോട് വർഗീയ വിരുദ്ധവേദിയുടെ ലഘുലേഖ

6 സ്ത്രീ-പ്രശ്നത്തെക്കുറിച്ചുള്ള ലഘുലേഖകളും പുസ്തകങ്ങളും—

   1 സ്ത്രീപ്രശ്നവും പരിഷത്തും
   2 സ്ത്രീകളും സാമൂഹ്യമാററവും
   3 സാക്ഷരതയും സ്ത്രീകളും
   4 നിയമവും സ്ത്രീകളും
   5 ആരോഗ്യവും സ്ത്രീകളും

7 മരുന്നുവിലയുയർത്തുന്ന പ്രശ്നങ്ങൾ—ലഘുലേഖ (പരിഷത്തിന്റെ)

